Vol.1.02

ആരോടാണ് പ്രാർഥിക്കേണ്ടത്? ആർക്കാണ് ആരാധനകളർപ്പിക്കേണ്ടത്? സർവശക്തനും സർവകാലജ്ഞാനിയും സർവലോകസ്രഷ്ടാവുമായ തമ്പുരാന് മാത്രമാണ് ആരാധനകളർപ്പിക്കേണ്ടതെന്ന് സാമാന്യബുദ്ധി സമ്മതിക്കുന്നു. അവന് മാത്രമേ അബൗദ്ധികമായി സഹായങ്ങൾ ചെയ്യാൻ സാധിക്കൂ. അവനാണ് മനുഷ്യരുടെ മനസ്സിലുള്ളത് വ്യക്തമായി അറിയുക. ആരാധിക്കുന്നവന്റെ പ്രാർഥനകളുടെ പൊരുളറിയാൻ, അവന്റെ ഹൃദയത്തിലെ വിചാരങ്ങൾ വ്യക്തമായറിയണം. അതറിയുക പടച്ചതമ്പുരാന് മാത്രമാണ്. അവനോട് മാത്രമേ പ്രാർഥിക്കാൻ പാടുള്ളൂ. അവനെ മാത്രമേ ആരാധിക്കാൻ പാടുള്ളൂ. ഇതാണ് മനുഷ്യബുദ്ധിയുടെ ഉത്തരം.

എന്നാൽ, മനുഷ്യന്റെ ശത്രുവായ പിശാച് എക്കാലത്തും മനുഷ്യരെ വഴിപിഴപ്പിക്കാൻ വേണ്ടി ശ്രമിച്ചിട്ടുണ്ട്. ദൈവത്തെ മാത്രം ആരാധിക്കുന്നതിലൂടെ മനുഷ്യർ പ്രാപിക്കുന്ന ഉത്കൃഷ്ടതക്ക് കളങ്കമുണ്ടാക്കാൻ പരമാവധി യത്നിക്കുമെന്ന് പിശാച് പ്രതിജ്ഞയെടുത്തിട്ടുണ്ട്. വിഗ്രഹങ്ങളെയും പൂർവപിതാക്കളെയും പ്രകൃതിപ്രതിഭാസങ്ങളെയും വിളിച്ചുപ്രാർഥിക്കുന്ന-അവർക്ക് ആരാധനാവഴിപാടുകൾ സമർപ്പിക്കുന്ന-അധമ സമൂഹമാക്കി മനുഷ്യവർഗത്തെ അധഃപതിപ്പിക്കുവാൻ വേണ്ടിയുള്ള പിശാചിന്റെ ദുർബോധനങ്ങൾക്ക് കാലാകാലങ്ങളിൽ മനുഷ്യർ വശംവദരായിട്ടുണ്ട്. ദൈവികമായ വിശുദ്ധിയുടെ മാർഗം വിട്ട് പൈശാചികമായ നീചമാർഗത്തെ പുൽകുന്നതിലേക്കുള്ള ആദ്യപടിയായിട്ടാണ് ബഹുദൈവാരാധനാ സമ്പ്രദായം സമൂഹങ്ങളിൽ പ്രത്യക്ഷപ്പെട്ടതെന്ന് ചരിത്രം പരിശോധിച്ചാൽ ബോധ്യമാകും.

സ്രഷ്ടാവായ ദൈവത്തെ മാത്രം ആരാധിക്കണമെന്ന് പഠിപ്പിക്കാനായി കാലാകാലങ്ങളിൽ ദൈവം ദൂതന്മാരെ തെരഞ്ഞെടുത്തയച്ചിട്ടുണ്ട്. ഒരു ലക്ഷത്തിലധികം പ്രവാചകന്മാർ عليهم السلام ലോകത്ത് ഏകദൈവാരാധനയിലേക്ക് ജനങ്ങളെ ക്ഷണിക്കാനായി നിയുക്തരായി.

അവരെല്ലാവരും പഠിപ്പിച്ച രക്ഷാമാർഗം അടിസ്ഥാനപരമായി ഒന്നുതന്നെയായിരുന്നു. അതാണ് ഇസ്‌ലാം. പ്രവാചകന്മാരുടെയെല്ലാം പാത. മോശെയും യേശുവും മാത്രമല്ല, ഭാരതീയ പ്രവാചകന്മാരും പഠിപ്പിച്ചത് ഏകദൈവാരാധനയായിരുന്നു. ഉപനിഷത്തുകളിലെയും വേദങ്ങളിലെയും വചനങ്ങൾ ഈ വസ്തുതയിലേക്ക് വിരൽചൂണ്ടുന്നു.

പ്രവാചകന്മാരും عليهم السلام വേദഗ്രന്ഥങ്ങളും അടിസ്ഥാനപരമായി പഠിപ്പിച്ച മറ്റൊരു കാര്യമാണ് മരണാനന്തരം മറ്റൊരു ജീവിതം വരാനുണ്ട് എന്നത്. അവിടെ ആദ്യം മനുഷ്യനെ സൃഷ്ടിച്ച ദൈവം തമ്പുരാൻ വീണ്ടും അവനെ സൃഷ്ടിക്കുകയും ഇഹലോക ജീവിതത്തിലെ നന്മ തിന്മകൾക്ക് അനുസൃതമായി വിചാരണനടത്തുകയും ചെയ്യും.

മുൻകഴിഞ്ഞ പ്രവാചകന്മാരെ عليهم السلام യെല്ലാം ശരിവെച്ചുകൊണ്ടും അവർ പഠിപ്പിച്ച സന്ദേശങ്ങളെ പൂർത്തീകരിച്ചുകൊണ്ടുമാണ് പ്രവാചകനായ മുഹമ്മദ് ﷺ കടന്നുവന്നത്. അദ്ദേഹം അവസാനത്തെ പ്രവാചകനാണ്. അദ്ദേഹത്തിലൂടെ ലോകത്ത് അവതരിപ്പിക്കപ്പെട്ട വേദഗ്രന്ഥമാണ് വിശുദ്ധ ക്വുർആൻ. ഏകനായ സ്രഷ്ടാവിനെ മാത്രം ആരാധിക്കുക, മുഹമ്മദ് നബി ﷺ യെ അനുസരിക്കുക, വിശുദ്ധ ക്വുർആനനുസരിച്ച് ജീവിതം ക്രമപ്പെടുത്തുക. അതാണ് ഇസ്‌ലാം. അതാണ് ശാശ്വതവിജയത്തിന്റെ മാർഗം.

**കൂടുതൽ പഠിക്കാൻ**

**NICHE OF TRUTH**
P.B No: 832, Poothole, Thrissur-4, Kerala, India
Tel: (0091) 9746547777

Mathilakath Apartments, Near Municipal Stadium,
Thazhepalam, Tirur-676107
Tel: 0494 2431572, 0091 9400431572




# വിജയത്തിന്റെ മാർഗം

مشكاة الحق

**NICHE OF TRUTH**

www.nicheoftruth.co.in

**ഈ** ഭൂമിയിൽ ജീവിച്ചുകൊണ്ടിരിക്കുന്ന നാം, നമുക്ക് അപാരമായ അനുഗ്രഹങ്ങൾ നൽകിയ ഒരു മഹാശക്തൻെറ അസ്തിത്വം അനുഭവിച്ചറിയുന്നു. ജീവിക്കുവാനാവശ്യമായ വായുവും വെള്ളവും യഥേഷ്ടം സജ്ജീകരിച്ചു വെച്ചവനോട് നമുക്ക് ആദരവ് തോന്നുന്നു. ഇഷ്ടപ്പെട്ട രീതിയിലുള്ള ഭക്ഷണപദാർഥങ്ങൾ നമുക്ക് കൈയെത്താവുന്ന ദൂരത്ത് ഒരുക്കിവെച്ചിട്ടുള്ള മഹാനോട് മനുഷ്യന് നന്ദി തോന്നുക സ്വാഭാവികമാണ്. ഭക്ഷണപദാർഥങ്ങൾ തേടി മറ്റു ഗ്രഹങ്ങളിലേക്കോ ഉപഗ്രഹങ്ങളിലേക്കോ പോകേതില്ല, നമുക്ക് അവയെല്ലാം നമ്മുടെ ഇഷ്ടപ്പെട്ട സ്വാദുകളിൽ ഇവിടെ തന്നെ ലഭ്യമാണ്. യാതൊന്നുമില്ലാതെ ജനിക്കുന്ന മനുഷ്യന് ആവശ്യമായതെല്ലാം തൻെറ ചുറ്റുപാടുകളിൽ ഒരുക്കിവെച്ചിരിക്കുന്ന സ്രഷ്ടാവിനോട് മാന്യതയുള്ള ആർക്കും കൃതജ്ഞത തോന്നുക സ്വാഭാവികമാണ്.

സ്വന്തം ശരീരത്തിലേക്ക് നോക്കുമ്പോൾ ഈ ആദരവ് വർധിക്കുന്നു. നിസ്തുലമായ ഒരു ശരീരം ലഭിച്ചിരിക്കുന്നു മനുഷ്യന്. മനുഷ്യശരീരം ഈ രൂപത്തിലാകാൻ പാടില്ലായിരുന്നുവെന്ന് പറയുക പോയിട്ട്, ഇന്ന അവയവം വെച്ച സ്ഥാനം ശരിയായില്ലെന്ന് ചൂണ്ടിക്കാണിക്കാൻ പോലും ധൈര്യമുള്ള ആരും ഇന്നുവരെ ഉണ്ടായിട്ടില്ല. മനുഷ്യന് നൽകപ്പെട്ടതിലും ഉത്തമമായ ഒരു ശരീരത്തെ വിഭാവനം ചെയ്യാൻ പോലും അവന് കഴിയില്ല. കണ്ണുകളും കാതുകളും മൂക്കും നാക്കും വായും പല്ലുകളും കൈകളും കാലുകളും എല്ലാം അവയുടെ സ്ഥാനത്തുതന്നെയാണ് അവനെ സൃഷ്ടിച്ചവൻ പ്രതിഷ്ഠിച്ചിരിക്കുന്നത്. മറ്റൊരു ജീവിക്കും നൽകപ്പെടാത്ത വിസ്മയകരമായ മാനസികകഴിവുകളും മനുഷ്യന് നൽകപ്പെട്ടിരിക്കുന്നു. മനുഷ്യനേക്കാൾ ശക്തിയുള്ള സിംഹത്തെയും വേഗതയുള്ള ചീറ്റപ്പുലിയെയും വലുപ്പമുള്ള ആനയെയും നിയന്ത്രിക്കാൻ നമുക്ക് കഴിയുന്നത് ഈ മാനസിക കഴിവുള്ളതുകൊണ്ടാണ്. സുന്ദരമായ ഒരു ശരീരവും ലോകത്തെ ചൊൽപടിക്കുനിർത്താൻ പോന്ന ബൗദ്ധികകഴിവുകളും നൽകിയ സ്രഷ്ടാവിനോട് നമുക്ക് ഭക്തിയും ആദരവും തോന്നുന്നു.

ഇനി നാം നമ്മിലേക്കും നമ്മുടെ ചുറ്റുപാടുകളിലേക്കുമൊന്ന് കണ്ണോടിച്ചുനോക്കുക. മനുഷ്യരുടെ അസ്തിത്വത്തെ നിലനിർത്തുന്ന ശക്തികളൊന്നുംതന്നെ നമ്മുടെ വരുതിയിലല്ലെന്നും അവയൊന്നുംതന്നെ നമുക്ക് നിയന്ത്രിക്കാൻ സാധ്യമല്ലെന്നും അറിയുമ്പോൾ മാത്രമാണ് നമ്മളെത്രമാത്രം നിസ്സഹായരാണെന്ന് മനസ്സിലാവൂ. ഭൂമിയുടെ സ്വയംഭ്രമണത്തിൻെറ തോത് ഒരൽപം വ്യത്യാസപ്പെട്ടാൽ ഒരുജീവജാലവും ഇവിടെ നിലനിൽക്കുകയില്ല. സൂര്യതാപം എല്ലായിടത്തും ചിതറിവീഴുന്ന രൂപത്തിലായിരുന്നു ഭൂമിയുടെ സ്വയംഭ്രമണമെങ്കിൽ പകൽ ജീവജാലങ്ങളെല്ലാം വെന്തുരുകുകയും രാത്രി തണുത്തു മരവിക്കുകയും ചെയ്തേനെ. ഭൂമിയുടെ ചരിവ് 23 ഡിഗ്രിയിൽനിന്ന് വ്യത്യാസപ്പെട്ടാൽ സസ്യജാലങ്ങളുടെ നിലനിൽപിന് അനിവാര്യമായ ഋതുഭേദങ്ങൾ ഉണ്ടാവുകയില്ലായിരുന്നു. അന്തരീക്ഷത്തിലെ ഓസോൺപാളി നീക്കം ചെയ്യപ്പെട്ടാൽ ഭൂമിയിൽ പിന്നെ ഒരു നിമിഷംപോലും മനുഷ്യസമൂഹം നിലനിൽക്കുകയില്ല. ഭൂമിയൊന്ന് കുലുങ്ങിയാൽ, കാറ്റൊന്ന് ശക്തമായി വീശിയാൽ, സമുദ്രം കരകവിഞ്ഞൊഴുകിയാൽ, ഇടിമിന്നലിന്റെ ശക്തമായ പ്രഹരത്തിന് വിധേയമായാൽ എല്ലാം നമ്മുടെ ജീവിതം അവസാനിക്കും. ഇവയൊന്നും നമുക്ക് നിയന്ത്രിക്കാനാവില്ലെന്ന് മനസ്സിലാകുമ്പോൾ മനസ്സിൽ നിസ്സഹായതയുടെയും അവശതയുടെയും വികാരങ്ങൾ മുളപൊട്ടുന്നു. ഇവയെ നിയന്ത്രിക്കാൻ സാധിക്കുന്ന ശക്തിയുടെ നേരെ നമ്മുടെ കരങ്ങൾ ഉയരുന്നു.

സ്വന്തം ശരീരത്തെപ്പോലും നിയന്ത്രിക്കാൻ നമുക്കാവില്ലെന്നു മനസ്സിലാവുമ്പോൾ ശരണത്തിനും അവലംബത്തിനും വേണ്ടിയുള്ള ആഗ്രഹം വർധിക്കുന്നു. മനുഷ്യമസ്തിഷ്കത്തിലേക്കുള്ള രക്തപ്രവാഹം അൽപനിമിഷം തടയപ്പെട്ടാൽ മനുഷ്യരെന്ന നിലക്കുള്ള നമ്മുടെ കഴിവുകളെല്ലാം നഷ്ടപ്പെടും. നമ്മുടെ ജീവൻ നിലനിർത്തുന്ന ആന്തരാവയവങ്ങളുടെയൊന്നും നിയന്ത്രണാധികാരം നമ്മുടെ കൈകളിലല്ല. മനുഷ്യൻെറ രോഗപ്രതിരോധശക്തി നിലനിർത്തുന്ന സംവിധാനം തകരാറിലായാൽ മതി, ചെറിയൊരു ജലദോഷം പോലും അവനെ മരണത്തിലെത്തിക്കും. മാരകമായ രോഗങ്ങളിൽ പലതും ഇന്നും മനുഷ്യൻെറ വരുതിക്കുള്ളിൽ എത്തിയിട്ടില്ല. നമ്മുടെ ശരീരത്തിലെ വ്യവസ്ഥകളെയെല്ലാം നിയന്ത്രിക്കുന്നവനോട്, ഇതറിയുന്ന നാം ശരണം തേടാൻ നിർബന്ധിതനാകുന്നു.

തൻെറ അസ്തിത്വത്തെ നിലനിർത്തുന്ന സംവിധാനങ്ങളെയോ തന്നെപ്പോലുമോ നിയന്ത്രിക്കാൻ തനിക്കാവുകയില്ലെന്ന് മനസ്സിലാക്കുന്ന മനുഷ്യൻ അവയെ നിയന്ത്രിക്കാൻ കഴിയുന്ന ശക്തിയോട് സ്വാഭാവികമായും ശരണം തേടുന്നു. കാര്യകാരണബന്ധങ്ങൾക്കതീതമായ സഹായത്തിനു വേണ്ടി അവനോട് കേണപേക്ഷിക്കുന്നു. ഈ സഹായാഭ്യർഥനയാണ് പ്രാർഥന. പ്രാർഥനയാണ് ആരാധനയുടെ മജ്ജ. പള്ളികളിലോ ചർച്ചുകളിലോ അമ്പലങ്ങളിലോ വെച്ചു നടക്കുന്ന ആചാരപ്രധാനമായ ആരാധനകൾ മാത്രമല്ല, ജീവിതത്തിൻെറ ഏതു രംഗത്തായാലും തൻെറ നിസ്സഹായത അനുഭവിച്ചറിയുമ്പോൾ മനുഷ്യമനസ്സുകൾക്കുള്ളിൽനിന്നുയരുന്ന സഹായഭ്യർഥനകൂടി ആരാധനയിലുൾപ്പെടുന്നു.